

**നിരീക്ഷണം**

കെ. രാജേശ്വരി

# പൂക്കാലം വരവായി...

> **ഏഷ്യാവൻകരയിലിപ്പോൾ വനിതാ നേതാക്കളുടെ വസന്തമാണ്. മിക്കവരും മുൻകാല രാഷ്ട്രനായകരുടെ മക്കൾ. ഇന്ദിരാഗാന്ധിയാണ് ഈ ട്രെൻഡ് തുടങ്ങിവെച്ചത്.**

''കേരളത്തിൽ ഇന്ന് പെണ്ണ് പിറന്നുവീഴുമ്പോൾ സന്തോഷമുണ്ടാകുന്നത് കന്നുകാലിത്തൊഴുത്തിൽ മാത്രമാണ്. പശുക്കിടാവിനെക്കൊണ്ട് ആദായമുള്ളതിനാൽ അവിടെ സ്വീകാര്യമാണ്. എന്നാൽ, മനുഷ്യന് പെണ്ണുപിറന്നാൽ പാപമായി കാണുന്ന അവസ്ഥ വന്നിരിക്കുന്നു'' പരിഭവിക്കുന്നത് നിങ്ങൾ ഉദ്ദേശിച്ചയാൾ തന്നെ - സുഗതകുമാരി.

ഇതാണ് 'ഭാഷാഭൂഷണ'ത്തിൽ എ.ആർ. രാജരാജവർമ കോയിത്തമ്പുരാൻ നിർവചിച്ച അതിശയോക്തി അലങ്കാരം. ''ചൊല്ലുള്ളതിൽ കവിഞ്ഞുള്ളതെല്ലാമതിശയോക്തിയാം'' എന്ന നിർവചനത്തോട് ''തെല്ലതിൻസ്പർശമില്ലാതെയില്ലലങ്കാരമൊന്നുമേ'' എന്ന് തിടുക്കത്തിൽ കൂട്ടിച്ചേർത്തിരിക്കുന്നു, തമ്പുരാൻ. ''ഉള്ളതിലധികമോ കുറച്ചോ പറയുന്നത് അതിശയോക്തി. സാമ്യാദിമൂലകങ്ങളായ മറ്റു മൂന്നുമാതിരി അലങ്കാരങ്ങളിലും ഇതിന്റെ ഒരു ബിന്ദു തൊട്ടുതേച്ചുമിനുക്കിക്കാണും. ലൗകികാലങ്കാരങ്ങൾക്ക് പകിട്ടു തോന്നണമെങ്കിൽ നിറം കാച്ചേണ്ടതുപോലെ, കാവ്യാലങ്കാരങ്ങൾക്കും ഫളഫളായമാനത വേണമെങ്കിൽ അതിശയോക്തിയുടെ സ്പർശം വേണമെന്ന് താൽപര്യം. ശുദ്ധമായ വാസ്തവം ചമൽക്കാരകാരിയാകാഞ്ഞതിനാൽ അതിശയോക്തിയുടെ ഗന്ധം മറ്റലങ്കാരങ്ങളിലും ഗൂഢമായിട്ടെങ്കിലും കാണും; അതിനെ ഗൗനിക്കേണ്ടതില്ല'' എന്ന് വിശദീകരിക്കുകയും ചെയ്തിരിക്കുന്നു.

ഫളഫളായമാനത (!) മാറ്റിനിറുത്തി ആലോചിക്കുക. മലയാളി മങ്കമാർക്ക് പ്രശ്നങ്ങളുണ്ട്. പെൺവാണിഭം, സ്ത്രീപീഡനം, സൗന്ദര്യമൽസരം, സ്ത്രീധനമരണം, 'സ്ത്രീ' മുതലായ സീരിയലുകൾ, പെൺ ഭ്രൂണഹത്യ....അങ്ങനെ പലതും. എന്നാലും സുഗതകുമാരി പറയുന്നത്ര മോശമാണോ

**വനിതാ നേതാക്കൾ എല്ലാവരുംതന്നെ നീണ്ട സമരങ്ങളിലൂടെ അധികാരത്തിലെത്തിയവരാണ്. പട്ടാള മേധാവിത്വത്തിനെതിരെ ഒരുപതിറ്റാണ്ടോളം പോരടിച്ചിട്ടാണ് ബേനസീർ ഭുട്ടോ ഭരണത്തിൽ വന്നത്. സമരതീക്ഷ്ണമായ യൗവനത്തിൽ അവരുടെ വിവാഹം പോലും വളരെ വൈകിയാണ് നടന്നത്..**

---

കേരളത്തിലെ സ്ഥിതി? നാദാപുരത്തങ്ങാടിയിലെ ജോനകർക്കെതിരെ ഉറുമിവീശിയ ഉണ്ണിയാർച്ച മുതൽ പുൽപള്ളി സ്റ്റേഷനിലെ പൊലിസുകാർക്കുനേരെ കൊടുവാളോങ്ങിയ അജിതവരെ പിറന്നത് ഈ മണ്ണിലല്ലേ? ഗൗരിയമ്മ മുതൽ ശോഭനാ ജോർജ് വരെയുള്ളപ്പോൾ നമ്മൾക്കെന്തിന് സന്താപം?

ഇനി ഇവരൊന്നും പോരാ എന്നാണെങ്കിൽ ഇതാ പത്മജ അവതരിക്കുകയായി. കേരളരാഷ്ട്രീയത്തിലെ ഭീഷ്മപിതാമഹൻ കെ. കരുണാകരൻെറ ഏകമകൾ, കെ.പി.സി.സി പ്രസിഡൻറിൻെറ നേർപെങ്ങൾ. രാഷ്ട്രീയത്തിൽ കച്ചകെട്ടി അഭ്യാസം തുടങ്ങിയിട്ട് നാളേറെയായില്ല. എങ്കിലും വാഗ്വൈഭവത്തിനോ മെയ്വഴക്കത്തിനോ കുറവേതുമില്ല. മുഖം പത്മദളാകാരം, വാചാചന്ദനശീതളം.

ഏഷ്യാവൻകരയിലിപ്പോൾ വനിതാ നേതാക്കളുടെ വസന്തമാണ്. മിക്കവരും മുൻകാല രാഷ്ട്രനായകരുടെ മക്കൾ. ഇന്ദിരാഗാന്ധിയാണ് ഈ ട്രെൻഡ് തുടങ്ങിവെച്ചത്. പിന്നീട് പാക്കിസ്ഥാനിലെ ഭുട്ടോയുടെ മകൾ ബേനസീർ, ശ്രീലങ്കയിൽ ബണ്ഡാരനായകെയുടെ മകൾ ചന്ദ്രിക, ബംഗ്ലാദേശിൽ മുജീബിൻെറ പുത്രി ശൈഖ്ഹസീന, മ്യാൻമറിൽ ആങ്സാൻെറ മകൾ ആങ്സാൻസൂചി, ഫിലിപ്പീൻസിൻ മുൻ പ്രസിഡൻറ് ഡയസ്ഡാഡോ മകാപഗലിൻെറ മകൾ ഗ്ലോറിയ, ഏറ്റവുമൊടുവിൽ ഇന്തോനേഷ്യയിൽ സുകാർണോപുത്രിമെഗാവതി. ഇവരിൽ ആങ്സൻസൂചിയൊഴികെ മറ്റെല്ലാവരും ഒരുവട്ടമെങ്കിലും അധികാരസോപാനത്തിലേറിയവരാണ്. ബേനസീറൊഴികെയുള്ളവർ ഇപ്പോൾ ഭരണത്തിൽ തുടരുകയുമാണ്.

വനിതാ നേതാക്കൾ എല്ലാവരും തന്നെ നീണ്ട സമരങ്ങളിലൂടെ അധികാരത്തിലെത്തിയവരാണ്. പട്ടാള മേധാവിത്വത്തിനെതിരെ ഒരുപതിറ്റാണ്ടോളം പോരടിച്ചിട്ടാണ് ബേനസീർ ഭുട്ടോ ഭരണത്തിൽ വന്നത്. സമരതീക്ഷ്ണമായ യൗവനത്തിൽ അവരുടെ വിവാഹംപോലും വളരെ വൈകിയാണ് നടന്നത്. ഹസീനയാണെങ്കിൽ രാഷ്ട്രീയത്തിലിറങ്ങാൻ വേണ്ടി ഭർത്താവിനെ ഉപേക്ഷിക്കുകയാണുണ്ടായത്. ''അദ്ദേഹത്തിനൊരു ഭാര്യയുടെ ആവശ്യമേയുള്ളൂ; ബംഗ്ലാദേശിന് എന്നെത്തന്നെ വേണം'' എന്നായിരുന്നു ഹസീനയുടെ വെളിപാട്. തൻെറ പിതാവിനെ അട്ടിമറിച്ച സുഹാർത്തോവിനെയും പിൻഗാമി അബ്ദുറഹ്മാൻ വാഹിദിനെയും തള്ളിപ്പുറത്താക്കിയാണ് മെഗാവതി അധികാരം പിടിച്ചത്. ലോകത്തിൽ ഏറ്റവുമധികം മുസ്ലിംകളുള്ള രണ്ട് രാജ്യങ്ങളിലും-ഇന്തോനേഷ്യ, ബംഗ്ലാദേശ്-പെൺഭരണമാണ്. (ഉമ്മപ്പെണ്ണുങ്ങൾക്കുവേണ്ടി സങ്കടഹരജി എഴുതുന്ന എം.എൻ. കാരശേരി ഇതറിയുന്നുണ്ടോ?)

ഏകാധിപത്യത്തിലേക്ക് വഴുതി നീങ്ങിയ പ്രസിഡൻറ് ജോസഫ് എസ്ട്രാഡയെ ജനകീയ അട്ടിമറിയിലൂടെയാണ് ഗ്ലോറിയ പുറത്താക്കിയത്. ചന്ദ്രികയാണെങ്കിൽ തമിഴ്പുലികളുടെ ആക്രമണത്തിൽ ഒരുകണ്ണുപോയിട്ടും പതറാതെ നിൽക്കുന്നു. ആങ്സാൻസൂചിയുടെ പോരാട്ടം ഇനിയും ഫലപ്രാപ്തിയിലെത്തിയിട്ടില്ല. സ്റ്റോക്ഹോമിൽചെന്ന് നോബൽ സമ്മാനം കൈപ്പറ്റാനോ കാൻസർ ബാധിച്ച് മരിച്ച ഭർത്താവിൻെറ ദേഹം ലണ്ടനിൽചെന്ന് ഒരുനോക്കുകാണാനോ അവർക്കായില്ല. വീട്ടുതടങ്കലിലും ജയിലിലുമായി സമരം തുടരുകതന്നെയാണ്.

ഇന്ദിരാഗാന്ധിയുടെ മഹനീയ പാരമ്പര്യമുണ്ടായിട്ടും ഇന്ത്യാമഹാരാജ്യത്ത് നേതാക്കന്മാരുടെ പെൺമക്കൾ രാഷ്ട്രീയപ്പയറ്റിനിറങ്ങുന്നത് അപൂർവമത്രെ. നെഹ്റുജിക്ക് ആൺമക്കളില്ലാഞ്ഞതുകൊണ്ടാണ് ഇന്ദിരതന്നെയും രാഷ്ട്രീയത്തിൽ വന്നത്. രാഹുൽജി നാട്ടിലില്ലാത്തതുകൊണ്ട് പ്രിയങ്കാജി സോണിയക്കും തുണപോകുന്നു. ജഗജീവൻറാമിൻെറ മകൾ മീരാകുമാർ ആയിരിക്കണം അഖിലേന്ത്യാതലത്തിൽ സാമാന്യനിയമത്തിന് ഏക അപവാദം. ആൺമക്കളെ രാഷ്ട്രീയത്തിലിറങ്ങാൻ പ്രോൽസാഹിപ്പിക്കുന്ന നേതാക്കൾ നിരവധിയുണ്ട്. പെൺമക്കൾക്കാണ് രാഷ്ട്രീയം നിഷിദ്ധം. കലൈഞ്ജർ കരുണാനിധിയുടെ മക്കൾ അളഗിരിയും സ്റ്റാലിനും തി.മു.ക.യുടെ പ്രമുഖ നേതാക്കളായി വിലസുന്നു. പെൺകുഴന്തകൾ ശെൽവിയോ കനിമൊഴിയോ രാഷ്ട്രീയത്തിൻെറ ഏഴയലത്തുപോലുമില്ല. ഗ്വാളിയോർ രാജമാതാവാണെങ്കിൽ മകൻ മാധവറാവുവുമായി തെറ്റിപ്പിരിഞ്ഞശേഷമാണ് പെൺമക്കളായ വസുന്ധരയെയും യശോധരയെയും രാഷ്ട്രീയത്തിൽ കൊണ്ടുവന്നത്.

കരുണാനിധിയെപ്പോലെയല്ല കരുണാകരൻ. അദ്ദേഹത്തിന് മകനും മകളും ഒരുപോലെയാണ്. മുരളി രാഷ്ട്രീയത്തിലിറങ്ങിയപ്പോൾ കരുണാകർജി തടസ്സം പറഞ്ഞില്ല. മകൻ സേവാദൾ ചെയർമാനായി, പാർലമെൻറംഗമായി, കെ.പി.സി.സി ജനറൽ സെക്രട്ടറിയായി, ഏക വൈസ് പ്രസിഡൻറായി ഇപ്പോഴിതാ പ്രസിഡൻറുമായി. പത്മജ രാഷ്ട്രീയത്തിലിറങ്ങുമ്പോഴും ലീഡർക്ക് യാതൊരു വേവലാതിയുമില്ല. ജനാധിപത്യ പ്രക്രിയയിൽ പങ്കാളിയാകാൻ ഓരോ ഇന്ത്യൻ പൗരനും അവകാശമുണ്ട്. ഭരണഘടനാപരമായ ആ അവകാശത്തിന് മുതിർന്ന കോൺഗ്രസ് നേതാവും സ്വാതന്ത്ര്യസമര സേനാനിയുമായ കരുണാകരൻ എതിരുനിൽക്കുമോ? ഒരിക്കലുമില്ല. തൻെറ മകളായതുകൊണ്ടുമാത്രം പത്മജയുടെ അവസരം ഇല്ലാതായിപ്പോകരുതെന്ന് കാരണവർക്ക് നിർബന്ധമുണ്ട്.



---

**ഏകാധിപത്യത്തിലേക്ക് വഴുതി നീങ്ങിയ പ്രസിഡൻറ് ജോസഫ് എസ്ട്രാഡയെ ജനകീയ അട്ടിമറിയിലൂടെയാണ് ഗ്ലോറിയ പുറത്താക്കിയത്. ചന്ദ്രികയാണെങ്കിൽ തമിഴ്പുലികളുടെ ആക്രമണത്തിൽ ഒരു കണ്ണുപോയിട്ടും പതറാതെ നിൽക്കുന്നു..**

രണ്ടുവർഷം മുമ്പ് അച്ഛൻ മുകുന്ദപുരത്ത് മൽസരിച്ചപ്പോഴായിരുന്നു പത്മജയുടെ അരങ്ങേറ്റം. പഴയതുപോലെ ഓടിപ്പാഞ്ഞുനടക്കാൻ പറ്റിയ പ്രായമല്ല കാരണവർക്ക്. മുന്നിൽനിന്നും പിന്നിൽനിന്നും കുത്താൻ തയാറായി നിൽക്കുകയാണ് കുത്തുവിളക്കിൻെറ തണ്ടുമായി അനന്തരവന്മാർ. മുരളീധരനാണെങ്കിൽ കോഴിക്കോട്ട് ജീവന്മരണപോരാട്ടത്തിൽ. വൃദ്ധനും വിധുരനുമായ നേതാവിന് അങ്കത്തുണ പോകാൻ പത്മജയല്ലാതെ ആരുണ്ട്?

ഇക്കഴിഞ്ഞ നിയമസഭാ തെരഞ്ഞെടുപ്പിൽ പത്മജക്കൊരു സീറ്റുകിട്ടും എന്ന് രാഷ്ട്രീയ ജ്യോതിഷികൾ പ്രവചിച്ചു. ചാലക്കുടി

യിലാവും കുടിവെപ്പെന്ന് മാധ്യമങ്ങൾ പ്രചരിപ്പിച്ചു. വടക്കേക്കരയിലേക്കോ വടക്കൻ പറവൂർക്കോ മാറാൻ സിറ്റിംഗ് എം.എൽ.എ സാവിത്രി ലക്ഷ്മണൻ വട്ടംകൂട്ടി. ചാലക്കുടിയിലെ സ്ഥാനാർഥിലിസ്റ്റ് പരിഗണനക്കെടുത്തപ്പോൾ ആൻറണി മിണ്ടിയില്ല. കരുണാകരൻ തറവാടിയാണ്. മകളുടെ പേര് അദ്ദേഹം പറയുന്ന പ്രശ്നമില്ല. സാവിത്രി ലക്ഷ്മണൻ-ഒരുതരം, രണ്ടുതരം, മൂന്നുതരം. ലേലം ഉറപ്പിച്ചു. പത്മജക്ക് സീറ്റില്ല.

ചാലക്കുടി സീറ്റുവെച്ച് തന്നെ ബ്ലാക്ക്മെയിൽ ചെയ്യാൻ ചിലർ ശ്രമിച്ചപ്പോൾ ലീഡർ പൊട്ടിത്തെറിച്ചു. ഇന്ദിരാഗാന്ധിയുടെ മകൻെറ ഭാര്യ വിരണ്ടു, സമാധാനദൗത്യവുമായി ദൂതന്മാരെ അയച്ചു. ആറന്മുളയിലെയും വടക്കേക്കരയിലെയും പേരാവൂരെയും സ്ഥാനാർഥികളെ മാറ്റി പ്രശ്നം ഒതുക്കി.

തെരഞ്ഞെടുപ്പ് കഴിഞ്ഞു. കെ.പി.സി.സി പ്രസിഡൻറ്സ്ഥാനത്ത് മുരളീധരൻെറ അരിയിട്ടുവാഴ്ചയും നടന്നു. മകനെപ്പറ്റി കരുണാകരന് ഇനി ഉത്കണ്ഠ വേണ്ട. മകളെക്കൂടി ഒരു നിലയിലാക്കിയാൽ മനസ്സമാധാനത്തോടെ കണ്ണടയ്ക്കാം. മുരളി ഗ്രൂപ്പിസത്തിനതീതനായി യു.എൻ സെക്രട്ടറി ജനറലിനെപ്പോലെ നിഷ്പക്ഷനായപ്പോൾ ഗ്രൂപ്പിൻെറ നേതൃത്വം പത്മജക്കായി. പത്മജയെ അംഗീകരിക്കാത്തവർ 'ഐ' ഗ്രൂപ്പിൽ വേണ്ട. തേറമ്പിൽ രാമകൃഷ്ണൻ മുതൽ എം.എ ചന്ദ്രശേഖരൻ വരെയും മാലേത്ത് സരളാദേവി മുതൽ പി.പി. ജോർജുവരെയുമുള്ളവർക്ക് പത്മജയായി നേതാവ്. നാടൊട്ടുക്ക് പത്മജയുടെ പടമുള്ള പോസ്റ്ററുകൾ നിറഞ്ഞു.

കൻേറാൺമെൻറ് ഹൗസിൽ താമസിക്കുന്നത് അച്യുതാനന്ദനാണെങ്കിലും സംസ്ഥാനത്തെ യഥാർഥ പ്രതിപക്ഷനേതാവ് കരുണാകരനാണെന്ന് ആൻറണിക്കുമറിയാം. സ്ഥാനത്തും അസ്ഥാനത്തുമൊക്കെ ആൻറണിയുടെ മണ്ടയ്ക്കുമേടാനാണ് കാരണവർക്കിഷ്ടം. തൃശൂർ ജില്ലയെ അവഗണിക്കുന്നു, 'ഐ' ഗ്രൂപ്പുകാരെ മാനിക്കുന്നില്ല, നയപരമായ കാര്യങ്ങൾ തന്നോടാലോചിക്കുന്നില്ല...അങ്ങനെ പോകുന്നു പരാതികൾ. മന്ത്രിസഭ തയാറാക്കിക്കൊടുത്ത നയപ്രഖ്യാപന പ്രസംഗത്തിലെ ഒരു ഖണ്ഡിക ഗവർണർ വായിക്കാതെ വിട്ടത് ആൻറണിയുടെ പിടിപ്പുകേടുകൊണ്ടാണ്, മന്ത്രിസഭാരഹസ്യം ചോർന്നതിനുത്തരവാദി മുഖ്യമന്ത്രിയാണ്, തൃശ്ശിവപേരൂരിൽ കലക്ടറായി നാലാം വേദക്കാരനെ നിയമിച്ചത് പൂർവാചാരലംഘനമാണ്-എന്നിങ്ങനെ കുത്തുവാക്കുകളും. കെ.പി.സി.സിയും ഡി.സി.സികളും പുനഃസംഘടിപ്പിക്കുമ്പോൾ കരുണാകർജി പരമാവധി വിലപേശും. കോർപറേഷനുകളുടെയും ബോർഡുകളുടെയും കാര്യവും തഥൈവ.





ടൂറിസം വികസന കോർപറേഷൻെറ ചെയർപേഴ്സനാകണമെന്ന് പത്മജക്ക് മോഹം. അമ്മയില്ലാത്ത കുഞ്ഞല്ലേ, അമ്പിളിയമ്മാവനെ വേണമെന്ന് പറഞ്ഞാലും അച്ഛൻ പിടിച്ചുകൊടുക്കും. വകുപ്പുമന്ത്രിയാണെങ്കിൽ നമ്മുടെ വിധേയൻ തൊമ്മി. 1984ൽ വരാപ്പുഴമെത്രാനെ

കൻേറാൺമെൻറ് ഹൗസിൽ താമസിക്കുന്നത് അച്യുതാനന്ദനാണെങ്കിലും സംസ്ഥാനത്തെ യഥാർഥ പ്രതിപക്ഷനേതാവ് കരുണാകരനാണെന്ന് ആൻറണിക്കുമറിയാം. സ്ഥാനത്തും അസ്ഥാനത്തുമൊക്കെ ആൻറണിയുടെ മണ്ടയ്ക്കുമേടാനാണ് കാരണവർക്കിഷ്ടം. തൃശൂർ ജില്ലയെ അവഗണിക്കുന്നു, 'ഐ' ഗ്രൂപ്പുകാരെ മാനിക്കുന്നില്ല, നയപരമായ കാര്യങ്ങൾ തന്നോടാലോചിക്കുന്നില്ല... അങ്ങനെ പോകുന്നു പരാതികൾ.

വരെ ധിക്കരിച്ചിട്ടാണ് തോമസ് മാഷിന് എറണാകുളത്ത് സീറ്റ് തരപ്പെടുത്തിയത്. ഫ്രഞ്ചുചാരക്കേസിൽപെട്ട് പ്രതിച്ഛായപോയ മാഷിനെ ഡി.സി.സി പ്രസിഡൻറാക്കിയതും പിന്നെ എം.എൽ.എ യാക്കിയതും ലീഡർ തന്നെ. ഉമ്മൻചാണ്ടിയുടെ പേരുവെട്ടിയിട്ടാണ് തോമസിനെ മന്ത്രിസഭയിൽ ഉൾപ്പെടുത്തിയത്. ഇത്രയൊക്കെയായിട്ടും ''കെ.ടി.ഡി.സി ചെയർമാനെ യു.ഡി.എഫ് തീരുമാനിക്കും'' എന്ന് മന്ത്രി പറഞ്ഞാൽ ആർക്കാണ് ദേഷ്യം വരാത്തത്? കിട്ടേണ്ടത് കിട്ടിയപ്പോൾ തോമസിന് തോന്നേണ്ടതുതോന്നി. യു.ഡി.എഫ് തീരുമാനത്തിനോ മുഖ്യൻെറ അംഗീകാരത്തിനോ കാത്തുനിന്നില്ല. പത്മജാ വേണുഗോപാൽ കെ.ടി.ഡി.സി ചെ



യർപേഴ്സനായി.

തിരുത്തൽവാദികൾക്ക് ലീഡറുടെ കുടുംബസ്നേഹത്തോട് എതിർപ്പുണ്ടായത് സ്വാഭാവികം. നാലാം ഗ്രൂപ്പുമുണ്ടാക്കി, ഭാര്യയെ എം.എൽ.എയുമാക്കി, പിന്നെയും വയലാർ രവിക്കാണ് മുറുമുറുപ്പ്. (കെ. മുരളീധരനെ കെ.പി.സി.സി ജനറൽ സെക്രട്ടറിയായി നാമനിർദേശം ചെയ്തത് രവി തന്നെ) ഏതായാലും ആൻറണി അവസരത്തിനൊത്തുയർന്നു. കരുണാകരൻെറ കുടുംബാംഗങ്ങളൊക്കെ പരമയോഗ്യരാണെന്ന സത്യം വെട്ടിത്തുറന്നുപറഞ്ഞു. അല്ലെങ്കിൽ സോണിയാഗാന്ധിക്ക് എ.ഐ.സി.സി പ്രസിഡൻറും ലോക്സഭയിലെ പ്രതിപക്ഷ നേതാവുമായിരിക്കാമെങ്കിൽ പത്മജക്ക് കേവലം കെ.ടി.ഡി.സി ചെയർപേഴ്സനാകാൻ എന്ത് അയോഗ്യത?

ടൂറിസം മന്ത്രി കെ.വി. തോമസാണെങ്കിലും ഭരണം പത്മജയാകാനാണിട.

''രാജ്യാഭിഷേകം കൃതം രാമനെങ്കിലോ
രാജ്യാനുഭൂതി സൗമിത്രിക്കു നിർണയം'' എന്നാണല്ലോ കവിവചനം. പത്മജക്ക് ഭരണപരിചയമില്ല എന്ന് ഭാവിയിലാരും പരാതിപ്പെടുകയുമില്ല.

തഴക്കം വന്ന നേതാവിനെപ്പോലെയാണ് പത്മജയുടെ വാക്കും പ്രവൃത്തികളും. കെ.ടി.ഡി.സി ചെയർപേഴ്സനായയുടൻ ജ്യോത്സ്യരെക്കാണാനോടിയത് ഉദാഹരണം. അച്ഛൻെറ സ്ഥിരം ജ്യോത്സ്യനായ പൂഞ്ഞാർ മിത്രൻ നമ്പൂതിരിയെയല്ല പരപ്പനങ്ങാടി ഉണ്ണികൃഷ്ണപ്പണിക്കരെയാണ് പത്മജക്ക് വിശ്വാസം. ചന്ദ്രികാ കുമാരതുംഗെയുടെയും ജയലളിതയുടെയുമൊക്കെ ഗ്രഹനില നോക്കുന്നതും പണിക്കരാണ് (പണിക്കരുടെ ശുക്രൻ ഏഴിലും വ്യാഴം പന്ത്രണ്ടിലുമാണ്). ഇനി ഏതേത് ക്ഷേത്രങ്ങളിൽ ആനയെ നടക്കിരുത്തും ഏതൊക്കെ ദേവന്മാർക്ക് കിരീടം ചാർത്തും എന്നേ നോക്കാനുള്ളൂ.

**തെരഞ്ഞെടുപ്പ് കഴിഞ്ഞു.
കെ.പി.സി.സി പ്രസിഡൻറ് സ്ഥാനത്ത്
മുരളീധരൻെറ അരിയിട്ടുവാഴ്ചയും നടന്നു.
മകനെപ്പറ്റി കരുണാകരന്
ഇനി ഉത്കണ്ഠ വേണ്ട. മകളെക്കൂടി
ഒരു നിലയിലാക്കിയാൽ മനസ്സമാധാനത്തോടെ
കണ്ണടയ്ക്കാം. മുരളി ഗ്രൂപ്പിസത്തിനതീതനായി
യു.എൻ സെക്രട്ടറി ജനറലിനെപ്പോലെ
നിഷ്പക്ഷനായപ്പോൾ
ഗ്രൂപ്പിൻെറ നേതൃത്വം പത്മജക്കായി.**

പരപ്പനങ്ങാടിയിൽനിന്ന് മടങ്ങുംവഴി പാണക്കാട്ടെത്തി സയ്യിദ് മുഹമ്മദലി ശിഹാബ് തങ്ങളെക്കണ്ട് അനുഗ്രഹം വാങ്ങാനും പത്മജ മറന്നില്ല. വൈകാതെ സ്വാമി ശാശ്വതികാനന്ദയുടെയും മാർ വർക്കി വിതയത്തിലിൻെറയും അനുഗ്രഹവും തേടാവുന്നതാണ്.

ഇരുപത്തേഴ് എം.എൽ.എമാരും മൂന്ന് മന്ത്രിമാരുമുള്ള ഏഴ് ഡി.സി.സി പ്രസിഡൻറുമാരുണ്ടാകാൻ പോകുന്ന 'ഐ' ഗ്രൂപ്പിൻെറ അനിഷേധ്യനേതാവ് ഇപ്പോൾ പത്മജയാണ്. ഒരു ഗ്രൂപ്പിൻെറയോ കോൺഗ്രസ് പാർട്ടിയുടെയോ നാലതിരിനുള്ളിൽ ഒതുങ്ങുന്ന വ്യക്തിത്വമല്ല അവരുടേത്. ഇനിയങ്ങോട്ട് പത്മജയുടെ യുഗമാണ്. പൂക്കാലം വരവായി! ●

